Kerala Gazette No. 34 dated 30th August 1983
**PART II**

# കേരള നിയമസഭാ സെക്രട്ടറിയറ്റ്

## വിജ്ഞാപനം

നമ്പർ 7289/എൽ.എ.4 എ/83. തിരുവനന്തപുരം, 1983 ജൂലൈ, 22.

കേരള നിയമസഭയുടെ, നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69—ാം ചട്ടപ്രകാരം 1983—ലെ കേരള വനം (രണ്ടാം ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും, ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 57

# 1983-ലെ കേരള വനം (രണ്ടാം ഭേദഗതി) ബിൽ

1961-ലെ കേരള വനം ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

## ബിൽ

പീഠിക.—1961-ലെ കേരള വനം ആക്റ്റ് ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി വീണ്ടും ഭേദഗതി ചെയ്യുന്നത്, യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവൽസരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്റ്റിന് 1983-ലെ കേരള വനം (രണ്ടാം ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് ഉടൻ തന്നെ പ്രാബല്യത്തിൽ വരുന്നതാണ്.

2. VII-ാം അദ്ധ്യായത്തിനുശേഷം പുതിയ അദ്ധ്യായം ചേർക്കൽ.—

1961-ലെ കേരള വനം ആക്റ്റ് (1962-ലെ 4) VII-ാം അദ്ധ്യായത്തിനുശേഷം താഴെപ്പറയുന്ന അദ്ധ്യായം ചേർക്കേണ്ടതാണ്, അതായത്:—

"അദ്ധ്യായം VII എ"

ചന്ദനത്തെയും രക്തചന്ദനത്തെയും സംബന്ധിച്ച പ്രത്യേക വ്യവസ്ഥകൾ

51എ. ചന്ദനത്തെയും രക്തചന്ദനത്തെയും സംബന്ധിച്ച നിയന്ത്രണങ്ങൾ:—

(1) യാതൊരു വ്യക്തിയും, ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർ ഇതിലേക്കു നൽകിയ ഒരു ലൈസൻസിലെ വ്യവസ്ഥകൾക്കു കീഴിലും അവയ്ക്കനുസൃതമായും അല്ലാതെ,—

(എ) അയാളുടെ ഉടമസ്ഥതയിലോ കൈവശത്തിലോ ഉള്ള ഏതെങ്കിലും ഭൂമിയിൽ വളരുന്ന ഏതെങ്കിലും ചന്ദനമരം മുറിക്കുകയോ അല്ലെങ്കിൽ ഏതെങ്കിലും ചന്ദനം സംസ്ഥാനത്തിലേക്കു ഇറക്കുമതി ചെയ്യുകയോ സംസ്ഥാനത്തുനിന്നും കയറ്റുമതി ചെയ്യുകയോ; അല്ലെങ്കിൽ;

(ബി) ചന്ദനമോ രക്തചന്ദനമോ അയാളുടെ കൈവശത്തിൽ സൂക്ഷിക്കുകയോ നീക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

എന്നാൽ യഥാർത്ഥമായ ഗാർഹിക ഉപയോഗത്തിനായി അഞ്ചു കിലോഗ്രാം വരെ ചന്ദനവും പത്തു കിലോഗ്രാം വരെ രക്തചന്ദനവും കൈവശം വയ്ക്കുന്നതിന് അങ്ങനെയുള്ള യാതൊരു ലൈസൻസിന്റെയും ആവശ്യമില്ല.

വിശദീകരണം:—ഈ ഉപവകുപ്പിന്റെ ആവശ്യത്തിലേക്കായി,—

(എ) "ചന്ദനം" എന്ന പദത്തിന് ചന്ദനത്തടി, ചന്ദനമരത്തിന്റെ വേരുകൾ, ചന്ദനത്തിന്റെ പൂളുകളും, ചന്ദനത്തിന്റെ അറപ്പുപൊടിയും എന്നർത്ഥമാകുന്നതും;

(ബി) "രക്തചന്ദനം" എന്ന പദത്തിന് രക്തചന്ദനത്തടി, രക്തചന്ദനത്തിന്റെ വേരുകൾ, രക്തചന്ദനത്തിന്റെ പൂളുകളും, രക്തചന്ദനത്തിന്റെ അറപ്പുപൊടിയും എന്നർത്ഥമാകുന്നതുമാണ്.

(2) ഡിവിഷണൽ ഫോറസ്റ്റ് ആഫീസർക്ക്—

(എ) അതതു സംഗതിപോലെ അപേക്ഷകനോ ലൈസൻസിയോ, ഈ ആക്റ്റുപ്രകാരമോ അല്ലെങ്കിൽ അതിൻകീഴിൽ ഉണ്ടാക്കപ്പെട്ട ഏതെങ്കിലും ചട്ടപ്രകാരമോ ഉള്ള ഏതെങ്കിലും കുറ്റത്തിന് ശിക്ഷിക്കപ്പെട്ടവനോ, അല്ലെങ്കിൽ

(ബി) അയാൾക്കു നേരത്തെ നൽകപ്പെട്ട ഒരു ലൈസൻസ് (1)-ാം ഉപവകുപ്പിൽ അടങ്ങിയിട്ടുള്ള ഏതെങ്കിലും വ്യവസ്ഥകളുടെ ലംഘനംമൂലം റദ്ദാക്കപ്പെട്ടവനോ സസ്പെൻറുചെയ്യപ്പെട്ടവനോ ബോദ്ധ്യമാകുന്നപക്ഷം (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു ലൈസൻസു നൽകുന്നതിനോ പുതുക്കുന്നതിനോ വിസമ്മതിക്കാവുന്നതാണ്.

(3) (2)-ാം ഉപവകുപ്പുപ്രകാരം ഒരു ലൈസൻസു നൽകുന്നതിനോ പുതുക്കുന്നതിനോ വിസമ്മതിച്ചുകൊണ്ടുള്ള ഓരോ ഉത്തരവും അതതു സംഗതിപോലെ അപേക്ഷകനെ അല്ലെങ്കിൽ ലൈസൻസിയെ കഴിയുന്നത്ര വേഗം അറിയിക്കേണ്ടതാണ്.

51ബി. ലൈസൻസിന്റെ ഫാറം മുതലായവയെ സംബന്ധിച്ച് ചട്ടങ്ങൾ ഉണ്ടാക്കുന്നതിനുള്ള അധികാരം.—സർക്കാരിന്—

(എ) 51എ വകുപ്പുപ്രകാരമുള്ള ഒരു ലൈസൻസിനുവേണ്ടിയുള്ള അപേക്ഷയുടെ ഫാറം നിർണ്ണയിക്കുന്നതിനും;

(ബി) അങ്ങനെയുള്ള ലൈസൻസിന്റെ ഫാറവും അതിൽ അടങ്ങിയിരിക്കേണ്ട വിവരങ്ങളും നിർണ്ണയിക്കുന്നതിനും;

(സി) ഡ്യൂപ്ലിക്കേറ്റ് ലൈസൻസുകൾ നൽകുന്നതിനും ലൈസൻസുകൾ പുതുക്കുന്നതിനും;

(ഡി) ലൈസൻസുകൾ നൽകുകയോ അല്ലെങ്കിൽ പുതുക്കുകയോ ചെയ്യുന്നതിനും, ഡ്യൂപ്ലിക്കേറ്റ് ലൈസൻസുകൾ നൽകുന്നതിനും ഉള്ള ഫീസ് നിർണ്ണയിക്കുന്നതിനും ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്;

51 സി. ലൈസൻസിന്റെ റദ്ദാക്കലും അല്ലെങ്കിൽ സസ്പെൻഷനും.—

(1) ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക്, ഒരു ലൈസൻസി ഈ ആക്ടിലെ ഏതെങ്കിലും വ്യവസ്ഥകളോ അല്ലെങ്കിൽ അതിൻകീഴിൽ ഉണ്ടാക്കിയ ഏതെങ്കിലും ചട്ടമോ അല്ലെങ്കിൽ ലൈസൻസിന്റെ ഏതെങ്കിലും വ്യവസ്ഥയോ ലംഘിച്ചുവെന്നോ അല്ലെങ്കിൽ അവയനുസരിച്ചു പ്രവർത്തിക്കുന്നതിൽ വീഴ്ച വരുത്തിയെന്നോ ബോദ്ധ്യപ്പെടുന്നപക്ഷം, 51 എ വകുപ്പുപ്രകാരം നൽകപ്പെട്ട ഒരു ലൈസൻസ് റദ്ദു ചെയ്യാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു ഉത്തരവുമൂലം സങ്കടമനുഭവിക്കുന്ന ഏതൊരു വ്യക്തിക്കും ഉത്തരവ് അയാളെ അറിയിച്ച തീയതി മുതൽ അറുപതു ദിവസത്തിനുള്ളിൽ, ഫോറസ്റ്റ് കൺസർവേറ്റർക്ക് ഒരു അപ്പീൽ നൽകാവുന്നതും, അദ്ദേഹം അപ്പീൽവാദിക്കു പറയാനുള്ളതു പറയാൻ ഒരു അവസരം നൽകിയതിനുശേഷവും ആവശ്യമെന്നു തോന്നുന്ന കൂടുതൽ അന്വേഷണത്തിനു ശേഷവും, അദ്ദേഹത്തിനു യുക്തമെന്നുതോന്നുന്ന ഉത്തരവ് അപ്പീലിൻമേൽ പാസാക്കേണ്ടതാണ്.

51 ഡി. ശിക്ഷകൾ.—51 എ വകുപ്പിലെ വ്യവസ്ഥകളോ അതിൻകീഴിൽ നൽകപ്പെട്ട ഒരു ലൈസൻസിലെ ഏതെങ്കിലും വ്യവസ്ഥയോ അല്ലെങ്കിൽ 51ബി വകുപ്പിൻകീഴിൽ ഉണ്ടാക്കപ്പെട്ട ഏതെങ്കിലും ചട്ടമോ ലംഘിക്കുന്ന ഏതൊരാളിനും രണ്ടു വർഷത്തോളം വരാവുന്ന തടവുശിക്ഷയോ രണ്ടായിരം രൂപയോളം വരാവുന്ന പിഴശിക്ഷയോ നൽകപ്പെടുന്നതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ചന്ദനത്തടിയുടേയും രക്തചന്ദനത്തിന്റെയും കള്ളക്കടത്തു ഫലപ്രദമായി തടയുന്നതിൽ സർക്കാരിനു വളരെ ബുദ്ധിമുട്ടുകൾ അനുഭവപ്പെടുന്നു. ചന്ദനത്തടിയുടെയും രക്തചന്ദനത്തിന്റെയും കള്ളക്കടത്ത് ഫലപ്രദമായി തടയുന്നതിനുവേണ്ടി, ചന്ദനമരം മുറിക്കുന്നതിലും, ചന്ദനത്തിന്റെ ഇറക്കുമതി കയറ്റുമതി, കൈവശംവയ്ക്കലും നീക്കലും, രക്തചന്ദനത്തിന്റെ കൈവശംവയ്ക്കലും നീക്കലും എന്നിവയിൻമേലും നിയന്ത്രണങ്ങൾ ഏർപ്പെടുത്തുവാൻ ഉദ്ദേശിക്കുന്നു.

2. 1961-ലെ കേരള വനം ആക്ട്, മേൽപ്പറഞ്ഞ ആവശ്യങ്ങൾക്കുവേണ്ടി ഭേദഗതി ചെയ്യുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ടം

ഈ ബിൽ നിയമമാകുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

## ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടം

ഈ ബില്ലിലെ 2-ാം ഖണ്ഡം മുഖേന 1961-ലെ കേരള വനം ആക്ടിൽ ചേർക്കുവാൻ ഉദ്ദേശിക്കപ്പെടുന്ന പുതിയ അദ്ധ്യായം VIIഎ-യിലെ

51ബി വകുപ്പ്, 51എ വകുപ്പുപ്രകാരമുള്ള ഒരു ലൈസൻസിനുവേണ്ടിയുള്ള അപേക്ഷയുടെ ഫാറവും, അങ്ങനെയുള്ള ലൈസൻസിന്റെ ഫാറവും, അതിൽ അടങ്ങിയിരിക്കേണ്ട വിവരങ്ങളും, ഡ്യൂപ്ലിക്കേററു ലൈസൻസുകൾ നൽകുന്നതിനും, ലൈസൻസുകൾ പുതുക്കുന്നതിനും, ലൈസൻസുകൾ നൽകുന്നതിനോ പുതുക്കുന്നതിനോ ഡ്യൂപ്ലിക്കേററു ലൈസൻസുകൾ നൽകുന്നതിനോ ഉള്ള ഫീസ് നിർണ്ണയിക്കുന്നതിനും, ആവശ്യമായ ചട്ടങ്ങൾ ഉണ്ടാക്കുവാൻ സർക്കാരിനെ അധികാരപ്പെടുത്തുവാൻ ഉദ്ദേശിക്കുന്നു.

ഏതു സംഗതികളെ സംബന്ധിച്ചാണോ പുതിയ 51ബി വകുപ്പിൻ കീഴിൽ ചട്ടങ്ങളുണ്ടാക്കാവുന്നത്, അവ ഭരണപരമായവയോ സാധാരണ സ്വഭാവത്തോടുകൂടിയവയോ ആണ്. അതിനാൽ, ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തോടുകൂടിയതാകുന്നു.

കെ. പി. നൂറുദ്ദീൻ.

(ശരിതർജ്ജമ)

പി. ജി. വിമലാദേവി,
അണ്ടർ സെക്രട്ടറി.

---